# മേല്പട്ട സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തികൾക്കുണ്ടായിരിക്കേണ്ട യോഗ്യതകൾ

**(2004 ഫെബ്രുവരി 23-27 വരെ കോട്ടയം സോഫിയാ സെന്ററിൽ വച്ചു കൂടിയ പരിശുദ്ധ എപ്പിസ്ക്കോപ്പൽ സുന്നഹദോസിന്റെ - മെത്രാൻ തെരഞ്ഞെടുപ്പിനെ സംബന്ധിച്ച - മാർഗ്ഗ നിർദ്ദേശങ്ങൾ)**

ആടുകൾക്കുവേണ്ടി ജീവൻ കൊടുത്ത നല്ല ഇടയനായ നമ്മുടെ കർത്താവിന്റെ മാതൃകയിൽ സഭയെ ത്യാഗപൂർവ്വം സ്നേഹിച്ചും പരിപോഷിപ്പിച്ചും ജനങ്ങളെ രക്ഷയിലേക്കു നയിക്കുന്നതിനാണ് അപ്പോസ്തോലന്മാർ എപ്പിസ്ക്കോപ്പന്മാരെ നിയമിച്ചാക്കിയത്. ആ വലിയ ഉദ്ദേശം സാധിച്ചെടുക്കുന്നതിനായി മലങ്കര ഓർത്തഡോക്സ് സഭയിൽ മേല്പട്ട സ്ഥാനത്തേക്ക് വ്യക്തികളെ തിരഞ്ഞെടുക്കുമ്പോൾ പരിഗണിക്കേണ്ട ചില പ്രധാന യോഗ്യതകൾ താഴെ ചേർക്കുന്നു.

1. എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്ന ആൾ 45 വയസ്സിൽ കുറയാതെയും 55 വയസ്സിൽ കൂടാതെയും പ്രായമുള്ള ആളും ശരീരാവയവങ്ങൾക്ക് സാരമായി വൈകല്യം ഇല്ലാത്തവനും മാനസിക പക്വതയുള്ളവനും അവിവാഹിതനും സത്യവിശ്വാസിയുമായ സഭാംഗമായിരിക്കണം. കഴിയുന്നിടത്തോളം പുതുതായി സഭയിൽ ചേർന്ന ആൾ ആയിരിക്കരുത്. തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തിയുടെ കുടുംബാംഗങ്ങൾ എല്ലാവരും ഓർത്തഡോക്സ് വിശ്വാസികൾ ആയിരിക്കുന്നത് അഭിലഷണീയമാണ്.

2. പൗരസ്ത്യ ഓർത്തഡോക്സ് സഭകളുടെ പാരമ്പര്യമനുസരിച്ച് എപ്പിസ്ക്കോപ്പ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്ന ആൾ ഒരു സന്യാസ സമൂഹത്തിലെ അംഗമായി ദീർഘകാലപരിശീലനം ഉള്ള ആൾ ആയിരിക്കണം. എന്നാൽ മലങ്കര ഓർത്തഡോക്സ് സഭയിൽ ദയറാക്കാരനല്ലാത്ത അവിവാഹിത പട്ടക്കാരിൽ നിന്നും എപ്പിസ്ക്കോപ്പന്മാരെ തെരഞ്ഞെടുക്കുന്നുണ്ട്. ദയറാക്കാരനായാലും അല്ലെങ്കിലും പ്രാർത്ഥനാ ജീവിതവും തപോനിഷ്ഠയിലും സുശിക്ഷിതമായ ജീവിതത്തിലും സാമാന്യം പുരോഗമിച്ചിട്ടുള്ളവരെ മാത്രമേ മേല്പട്ടസ്ഥാനത്തേക്ക് തിരഞ്ഞെടുക്കാവൂ. ദയറാക്കാരനല്ലാത്ത ഒരാൾ തിരഞ്ഞെടുക്കപ്പെടുകയും ആയത് സുന്നഹദോസ് അംഗീകരിക്കുകയും ചെയ്യുന്ന പക്ഷം കഴിയുന്നതും വേഗം ദയറോയൂസോ വസ്ത്രം സ്വീകരിക്കുകയും, സുന്നഹദോസ് നിശ്ചയിക്കുന്ന ഒരു കാലയളവ് ഒരു ദയറായിൽ സുപ്പീരിയറുടെ ശിക്ഷണത്തിൽ ജീവിക്കേണ്ടതുമാണ്.

3. ദയറാക്കാരനായാലും അല്ലെങ്കിലും ഒരിടവക നല്ലവണ്ണം ഭരിച്ച് പരിചയമുള്ള വൈദികനെ മേല്പട്ട സ്ഥാനത്തേക്ക് തിരഞ്ഞെടുക്കുന്നത് അഭിലഷണീയമാണ്. ഒരു എപ്പിസ്ക്കോപ്പാ ജനങ്ങളെ ആദ്ധ്യാത്മീക ജീവിതത്തിൽ നയിപ്പാനും അവർക്ക് ദിവ്യോപദേശം നൽകാനും സത്യ വിശ്വാസത്തിൽ ഉറപ്പിക്കാനും കഴിവുള്ള ആൾ ആയിരിക്കണം. മനുഷ്യരോട് സ്നേഹവും സ്വഭാവശുദ്ധിയും നേതൃത്വശക്തിയും ഭരണസാമർത്ഥ്യവും, ഭരണപരിചയവും ഉള്ളവരേ തിരഞ്ഞെടുക്കുന്നത് അത്യുത്തമം. സഭയുടെ പാരമ്പര്യങ്ങളേയും കാനോനാകളേയും മാനിക്കുകയും അവയെ പരിപാലിക്കുകയും ചെയ്യുന്നവരായിരിക്കണം മേല്പട്ട സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെടുന്നവർ.

4. അഗാധവും സുശിക്ഷിതവുമായ പ്രാർത്ഥനാ ജീവിതം ഉണ്ടായിരിക്കുന്നതിനോടൊപ്പം ജനങ്ങളെ ദൈവാരാധനയിൽ ഭംഗിയായി നയിക്കാനുള്ള കഴിവും ഒരു എപ്പിസ്ക്കോപ്പൽ സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെടുന്ന വ്യക്തിക്ക് ഉണ്ടായിരിക്കേണ്ടതാണ്. പ്രാർത്ഥനയിൽ കൂടിയുള്ള ആത്മീയ ശക്തിയാണ് ഒരു മെത്രാപ്പോലീത്തായ്ക്ക് ആവശ്യമായിട്ടുള്ളത്.

5. എപ്പിസ്ക്കോപ്പാ സഭയുടെ ഗുരു ആയതുകൊണ്ട് സത്യവിശ്വാസത്തിൽ അടിയുറച്ചു നില്ക്കുന്ന ആളും അപ്പോസ്തോലിക വിശ്വാസത്തേയും പാരമ്പര്യത്തേയും അന്യൂനമായി പാലിക്കുകയും അത് ജനങ്ങളെ പഠിപ്പിക്കുവാൻ കഴിവുള്ളവനും ആയിരിക്കണം. സർവ്വകലാശാലാ ബിരുദവും, അടിസ്ഥാന വേദശാസ്ത്ര വിദ്യാഭ്യാസവും ഓർത്തഡോക്സ് വേദശാസ്ത്രത്തിൽ അവഗാഹവുമുള്ള ആളുമായിരിക്കണം.

6. ആത്മാവും ജ്ഞാനവും നിറഞ്ഞ നല്ല സാക്ഷ്യമുള്ള (അപ്പോ. 6:3) വരെയായിരുന്നു പ. ശ്ലീഹന്മാർ സഭാ ശുശ്രൂഷയ്ക്കായി തെരഞ്ഞെടുത്തത്. തെരഞ്ഞെടുക്കപ്പെടുന്ന വ്യക്തി പ്രവർത്തിച്ചിരുന്ന ഇടവകകൾ, സ്ഥാപനങ്ങൾ മുതലായ ഇടങ്ങളിൽ സംശയരഹിതമായ സാക്ഷ്യം അടുത്ത് ഇടപെടുന്ന ജനങ്ങളിൽ നിന്നും സഹപ്രവർത്തകരിൽ നിന്നും ലഭിച്ച ആൾ ആയിരിക്കണം. മനുഷ്യസ്നേഹം രഹസ്യവും പരസ്യവുമായ ജീവിതത്തിന്റെ വിശുദ്ധി, സമൂഹത്തിന്റെ പൊതു നന്മയെക്കുറിച്ചുള്ള താല്പര്യം പാവങ്ങളോടും ദുഃഖിതരോടുമുള്ള കരുണ, ലളിത ജീവിതം എന്നിവ എപ്പിസ്ക്കോപ്പാ സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്ന വ്യക്തിയുടെ മുഖ്യ സ്വഭാവഗുണങ്ങൾ ആയിരിക്കണം.

7. പ്രസ്തുത യോഗ്യതകളുള്ള

ആളുകൾ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് സഭാംഗങ്ങൾ ശ്രദ്ധിക്കേണ്ടതാണ്.

8. ടി യോഗ്യതകളുള്ള ആളുകൾ മേല്പട്ട സ്ഥാനത്തേക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് സഹായകമാം വിധം ഇപ്പോൾ നിലവിലുള്ള തെരഞ്ഞെടുപ്പ് നടപടിക്രമം വ്യത്യാസപ്പെടുത്തേണ്ടതുമാണ്.

9. അനിയന്ത്രിതവും മാനദണ്ഡങ്ങൾ ലംഘിക്കുന്നതും എപ്പിസ്ക്കോപ്പാ സ്ഥാനത്തിന്റെ മഹിമയെ നശിപ്പിക്കുന്ന രീതിയിൽ സ്വയമായോ, മറ്റുള്ളവരെക്കൊണ്ടോ പ്രചരണ വേല നടത്തുകയോ സ്ഥാനമോഹം പ്രകടിപ്പിക്കുകയോ ചെയ്യുന്ന സഭാംഗം എപ്പിസ്ക്കോപ്പാ സ്ഥാനത്തിന് അയോഗ്യനായി കണക്കാക്കപ്പെടേണ്ടതാണ്. ❖